# 25. കോലതീരേശസ്തവം

കാലാശ്രയമെന്നായണയുന്നോർക്കനുകൂലൻ
ഫാലാക്ഷനധർമിഷ്ഠരിലേറ്റം പ്രതികൂലൻ
പാലിക്കണമെന്നെപ്പരിചോടിന്നു കുളത്തൂര്
കോലത്തുകരക്കോവിലിൽവാഴും പരമേശൻ 1

ഈ ലോകമശേഷം ക്ഷണമാത്രേണ സൃജിച്ചാ-
രാലോകനമാത്രേണ ഭരിക്കുന്നനുവേലം
ഈ ലീലകളാടുന്നവനാണ്ടീടണമെന്നെ
കോലത്തുകരക്കോവിലിൽവാഴും പരമേശൻ. 2

സർവ്വാശ്രയമെങ്ങും നിറയുന്നോനപി ഭക്തർ-
ക്കിവ്വാറൊരു രൂപം ഭജനത്തിന്നു ധരിപ്പോൻ
ആലസ്യമൊഴിച്ചപ്പരബോധം തരണം മേ
കോലത്തുകരക്കോവിലിൽവാഴും പരമേശൻ. 3

ഈ ലോചനമാദീന്ദ്രിയമേതെങ്കിലുമൊന്നി-
ങ്ങാലോചന കൂടാതപഥത്തിങ്കലണഞ്ഞാല്
ആ ലാക്കിലുടന് സൻമതിതോന്നിക്കുകെനിക്കെൻ-
കോലത്തുകരക്കൊവിലിൽവാഴും പരമേശൻ. 4

കൈകാൽമുതലാമെന്നുടെയങ്‌ഗങ്‌ഗങ്ങളിലൊന്നും
ചെയ്യാതൊരു സത്‌കർമമൊഴിഞ്ഞങ്ങവിവേകാൽ
വയ്യാത്തതു ചെയ്യാന് തുനിയാതാക്കുക വേണം
കോലത്തുകരക്കോവിലിൽവാഴും ഭഗവാനേ! 5

രോഗാദികളെല്ലാമൊഴിവാക്കീടുകവേണം
ഹേ! കാമദ, കാമാന്തക, കാരുണ്യപയോധേ!
ഏകീടണമേ സൗഖ്യമെനിക്കൻപൊടു ശംഭോ!
കോലത്തുകരക്കോവിലിൽവാഴും ഭഗവാനേ! 6

ദാരിദ്ര്യമഹാദുഃഖമണഞ്ഞീടരുതെന്നിൽ
ദൂരത്തകലേണം മദമെന്നും സുജനാനാം
ചാരത്തു വസിപ്പാനൊരു ഭാഗ്യം വരണം ശ്രീ-
കോലത്തുകരക്കോവിലിൽവാഴും ഭഗവാനേ! 7

ചാപല്യവശാൽ ചെയ്‌തൊരു പാപങ്ങൾ പൊറുത്തെൻ-
താപങ്ങളൊഴിച്ചാളണമെന്നല്ലിനി നിത്യം
പാപാപഹമാം നിൻപദമോർക്കായ്‌വരണം മേ
കോലത്തുകരക്കോവിലിൽവാഴും ഭഗവാനേ! 8

ധാതാവിനുമാ മാധവനും കൂടിയമേയം
വീതാവധി നിൻ വൈഭവമാരാണുര ചെയ്‌വാൻ?
ഏതാനുമിവന്നുള്ളഭിലാഷങ്ങൾ പറഞ്ഞേൻ

കോലത്തുകരക്കോവിലിൽവാഴും ഭഗവാനേ! 9

മാലുണ്ടതുരയ്പ്പാൻ കഴിവില്ലാശ്ശിശുവിന്റെ
പോലിങ്ങു നിരർഥധ്വനിയാണെന്റെ പുലമ്പൽ
ആലംബനമാമെങ്കിലുമംബാസമമിന്നെന്-
കോലത്തുകരക്കോവിലിൽവാഴും പരമേശ്വരൻ. 10